# ജനരംജിനീ വിജയം

## ഭാഷാ നാടകം

ശ്രീ ഗണേശായ നമഃ.

### നാന്ദി

വർണ്ണം ചേരുന്ന നെററിത്തട മൊട്ടു പട വെട്ടീടുവാ നെന്നു തോന്നും വർണ്ണം വാർകുന്തളാന്തെ വിലസിനവിധുബിംബം മതൽക്കദ്രികന്ന്യാ! അങ്ങോ ജന്താരി നന്ദൽക്കൊരു പെരുവഴിയാം ചാരു പാദ ദ്വയാദ്ര്യ ച്ചൺ. ത്തോളും തൊഴുന്നേൻ നഹ മഴപൊഴി വാ നന്തരേഴുന്ന ഭക്ത്യാ.

സൂത്രധാരൻ- നാന്ദിയുടെ അവസാനത്തിൽ മുൻഭാഗത്തെ നോക്കി സന്തോഷത്തോടുകൂടി

ചാരു ശ്രീ വിലസുന്ന ലോകമലയാർകാവിൽ കൃപാവൈഭവം ചേരും ശ്രീഗിരിനന്ദിനീ മഹമഹൊ കാൺമാനമസ്കാരായാ ദൂരത്തുള്ള മഹാജനങ്ങൾ പലരും ചേർത്തു വന്നെത്തി നോ രംഗത്തിലിനിക്കു നാടകമൊന്നാടേണമാദരാൽ. ചെ-

അണിയറയിലേക്കു നോക്കീട്ട് ആര്യേ ഇങ്ങോട്ടു വരൂ

നടി- പ്രവേശിച്ചിട്ട് ആര്യാ! ഞാൻ ഇതാ വന്നിരിക്കുന്നു- എന്നെ എന്തിനായിട്ടാണ് വിളിച്ചത!

സൂത്ര- ഇന്നീ സ്സദസ്സിലൊരു നാടകമാടിടേണം

മീനാങ്കരായത ചിലോലവിലോചനേ കേൾ
നന്നായിനിക്കതിനുവേണ്ടവരൊക്കയൊന്നിച്ചു
ചേർത്തരാദര മതിങ്ങു പറഞ്ഞയപ്പാൻ- ന.

നടി- അങ്ങ് ഏതൊരു നാടകത്തെ അഭിനയിച്ചിട്ടാണ് ഈ സഭാവാസികളെ സന്തോഷിപ്പിക്കേണ്ടത്!

സൂത്ര· നിസ്സംശയം പറഞ്ഞിടാം മിസ്സദസ്സികളാകുവോർ
അസ്സലാണിന്നു വാസുണ്ണിമൂസ്സുണ്ടാക്കിയനാടകം

നടി- എന്നാൽ ആ നാടകത്തിന്റെ പേര എന്താണ?

സൂത്ര- ജനരംജിനീവിജയം എന്നാകുന്നു.

നടി- നന്നായി നാടകമിദം രസഭാവപൂർണ്ണം
തന്നായികാ ഗുണവതീ ജനരംജിനീ സാ
എന്നല്ല നല്ല രസികോല്ലസിതാ സഭേയ
മൊന്നല്ലചൊൽക്കുകിലനേകഗുണങ്ങളെല്ലാം (൧)

എന്നാൽ ഇനി താമസിയാതെ അനന്തരകാൎയ്യങ്ങളെ ഒരുക്കുവാൻ ഞാൻ പോകട്ടെ. എന്നു പോയി

സൂത്ര- ചുറ്റിനടന്ന അല്പം ദൂരത്തേക്ക നോക്കി

എണ്ണാങ്കപ്രഭതേട്ടു മംഗലതികാ ചേണാൎന്നാ
രെണാങ്കനം വീണാപാണി തലത്തിലാർത്ത കതുക
പ്രോല്ലാസിവക്ത്രാംബുജം ആരാലാരവിന്ദംവെ
രിതിരുന്നാമൊച്ചാരണം ചെയ്തുകൊണ്ടാരാണിങ്ങു വ
രുന്നതേഷ ചരിതോൽകൎഷാൎക്കമെക്കുന്നമെ. ന്നു

കുറെനെരം സൂക്ഷിച്ചു നോക്കീട്ട ഓ! ഇതുയായൊ! നമ്മുടെഭാഗിനേയൻ നാരദവേഷത്തെ ധരിച്ചുവന്നു കഴിഞ്ഞു. ഞാനും അനന്തരപാത്രപ്രവേശത്തിന്നൊരുങ്ങട്ടെ എന്നു പോയി

പ്രസ്താവന കഴിഞ്ഞു

അനന്തരം നാരദൻ പ്രവേശിക്കുന്നു

നാരദൻ. കുറെദൂരത്തേക്കനോക്കി ആത്മഗതം ഓഹൊ മഹാദേവനും ദേവിയും. ജനരംജിനിയുടെ പ്രഥമ സാംവത്സരിക ജന്മനക്ഷത്ര മഹോത്സവത്തെ കാണ്മാൻ യാത്രപുറപ്പെട്ടു വിമാനാധിരൂഢന്മാരായി ഇതാ! എന്നെകാത്തുനിൽക്കുന്നു.

ബാലകലാധര ധരനും
ധരണീധരേന്ദ്രാത്മജക്കു മൊരുപോലെ
പ്രണയരസം പ്രതിദിവസം

ബഹുലരസം പാക്കിലത്ര വളരുന്നു. ൭

ഹന്ത! നിതാമസിക്കുകയല്ല വേഗം പോക തന്നെ

എന്നു പോയി

അനന്തരം പാർവ്വതീപരമേശ്വരന്മാരും നാരദനും പ്രവേശിക്കുന്നു

പരമേശ്വരൻ- നാരദാ ഇനി നമുക്ക വേഗം പോവുകയല്ലേ!

നാരദൻ- ബദ്ധപ്പെടുവാനില്ല.

പാർവ്വതി- അല്ലല്ലൊ നിശ്ചയമൊടെ അങ്ങനെ ബദ്ധപ്പെടുവാനില്ല, അവിടെവലിയ ഒരു കലഹം ആരംഭിച്ചിരിക്കുന്നു എന്നാണല്ലോ?

പരമേശ്വരൻ- (നാരദന്റെ മുഖത്തുനൊക്കി ശ്രദ്ധമായി മന്ദഹാസം ചെയ്തുകൊണ്ടു) എനി താമസിക്കയൊ ഒട്ടും താമസിപ്പാൻ പാടില്ലവെഗമാവട്ടെ എന്ന പാർവ്വതിയുടെ കയ്യംപിടിച്ചു പരമേശ്വരനും അനന്തരം നാരദനും വിമാനത്തിലേറുന്നു

പരമേശ്വരൻ- മുൻഭാഗത്തേക്ക നൊക്കി

ഭൈമീ ഭൂമിപതി തന്നുടെ രാജ്യം
പ്രാജ്യ വസ്തു പരിപൂർണ്ണ മപൂർണ്ണ
നെത്ര മത്ര സഫലീകുരു വേഗാൽ
ഭാഗധേയ മിതുപാക്കിലതക്കം ൮

പാർവ്വതി- ഭർത്താവെ ഇത നമ്മുടെ ഉദയവർമ്മ നൃണ്ണിയുടെ രാജ്യമായൊ വിമാന വെഗ മതിശയം തന്നെ.

നാരദൻ- ദെവി നിന്നുദയവർമ്മ മന്ദിരം
ദെവനാഥ പുര സന്നിഭം ശുഭെ
അല്പനേര മിതു കാണുക പിന്നയാം
മുല്ലലാക്ഷി കുതുകാത്മ തുകവാൻ ൯

പാർവ്വതി- രാജധാനിയെ കണ്ടാനന്ദിക്കുന്നു

പരമേശ്വരൻ- ചെകടകൊട്ടുന്ന എന്താണ? ഒരു മംഗളവാദ്യ ഘോഷം കെൾക്കുന്നത

നെ തിമിർത്തുകളിയാടിട്ടും തിരകൾ വന്നു വന്ദിച്ചിട്ടും പ്രസിദ്ധവചനങ്ങളാൽ അഖിലലോക ചിത്തത്തിനും പ്രസന്നത വരുത്തീട്ടുമുണ്മിയന്ന ചിന്താമണി എന്ന-

പാർവ്വതി. ഓഹോ. നമ്മുടെ വിജ്ഞാന ചിന്താമണിയോ! എന്നാൽ ഈ വാത്സല്യാതിരേകം യുക്തം തന്നെ. പിന്നെ ജനരഞ്ജിനിയുടെ ഇടത്ത ഭാഗത്ത അന്യോന്യം കടാക്ഷിച്ചും ചിലപ്പോളാശ്ലേഷിച്ചും ശ്രദ്ധമായി സംസാരിച്ചും മന്ദമന്ദം ചിരിച്ചും കളിച്ചും കൊണ്ടുനില്ക്കുന്ന ഈ കൊച്ചുകുട്ടി ഏതാണ്!

പരമേശ്വരൻ-പുഞ്ചിരിയിട്ടു സൂക്ഷിച്ചുനോക്കി। നീലകണ്ഠനന്ദിനിയെ പാർവ്വതി അറിയില്ലെന്നോ!

പാർവ്വതീ- ഓ। സാഹിത്യസാരാവലി ശരിതന്നെ പിന്നെ വാത്സല്യത്തോടെ സൂക്ഷിച്ചുനോക്കിക്കൊണ്ട

സൂക്ഷ്മത്താലെത്ര ശിശുവാണിവളെങ്കിലും കേ
ളിക്ഷ്മാതലത്തിലിതുപോലൊരു കുട്ടിയുണ്ടോ?
മാധുര്യവും മൃദുലതാദി ഗുണപ്രപഞ്ച
ചാതുര്യവും മൊഴിയിൽ നിന്നൊഴിയുന്നതുണ്ടോ?

ഭർത്താവേ ഈ ജനരഞ്ജിനിയുടെ സമീപത്തിൽ ജനരഞ്ജിനിയെപ്പോലെ സാഹിത്യസാരാവലിയേയും വിജ്ഞാന ചിന്താമണിയേയും അതിവാത്സല്യപുരസ്സരം സദാപി കടാക്ഷിക്കുന്നവനും അതിസുമുഖനുമായ ഒരു മാന്യപുരുഷനെ കാണുന്നു ഇതാരാണ്!

പര.

സാരസ്യപുഷ്ടമകരന്ദ കനകപ്പൂമ്പൊയ്കയാ
ഭൈമി ഭ്രഭാരി ശ്രീ പരിപൂർത്തിയുള്ള സരസക്ഷ്മാപാ
ല രത്നാങ്കുരം നീരന്ധ്രദ്യുതി കീർത്തിപട്ടപടലീവി
സ്ഫാര സൈനികര്യമിപ്പാരിൽ സജ്ജനരഞ്ജനായ നി
ത്യം പാർക്കുന്നതോർക്കുന്നിതെ എ൭

പാർവ്വതീ- ഉവ്വ് നമ്മുടെ ഉദയവർമ്മ രാജകുമാരനാണ രാജകുമാരനെ നോക്കി

ഉദയവൎമ്മ കുമാരക! സാദരം
സദയമിജ്ജനരംജിനി തന്നുടെ
അവനമൻപൊടനാരത മാചര
ന്നവനിയിൽ ചിരകാലമിരിക്ക നീ ൧൩

ഉദയവൎമ്മ രാജകുമാരന്റെ സമീപത്തിൽ തൽകടാക്ഷ പാത്രീഭൂതങ്ങളായി രാജമാന്യ രാജശ്രീ രാജിതങ്ങളായിരിക്കുന്ന രണ്ടു പുരുഷരത്നങ്ങളെ കാണുന്നതൊ പര-

ധന്യൻ മാന്യനമെയ കീൎത്തിമഹിമാ സാഹിത്യസാരാവലീ കന്യാതാതനനേകനെന്നു ഹൃദയെ ചെന്താപ്പ മാൎത്താദരം- കെ. നാരായണ നമ്പി പാരവർകളാണന്യൻ ബുധെന്ദ്രാവലീ സമ്മാന്യോദയവൎമ്മരാജമകുടി ലാലാടികന്മാരിവർ- ൧൪

പാൎവ്വതി- ജനരംജിനീ രക്ഷകനായ ഈ ഉദയവൎമ്മരാജകുമാരനു വൎണ്ണനീയങ്ങളായ അനേകഗുണങ്ങളും ബലവാന്മാരായ ബന്ധുക്കളും വിധേയന്മാരും ഉണ്ടായിവന്നത ജനരംജിനിയുടെ ഒരു ഭാഗ്യ വിശേഷം തന്നെ ഇനി ഇക്കുട്ടിയെ കുറിച്ചു ഒട്ടും വിചാരപ്പെടെണ്ടതില്ല

പര- അല്ലെങ്കിൽ ഇതിനു മുമ്പെ പാൎവ്വതി ഈ ജനരംജിനിയെ കുറിച്ചു വളരെ വിചാരച്ചിരുന്നുവൊ

പാൎവ്വതി- എന്താണ സംശയം? ഞാൻ സൎവ്വകാലം ഈ ജനരംജിനിയെ വിചാരിക്കമാറുണ്ടു- ഭൎത്താവാണ ഇവളെ ഒരിക്കലും വിചാരിക്കാതിരിക്കുന്നത.

പരമേശ്വരൻ- ചിറിച്ചുംകൊണ്ടു ഇതു കേൾക്കു-

ആൎയ്യായ വാദിനി മണന്തല നീലകണ്ഠൻ
നാമ്നാ മദീയ നവനീ വിബുധൻ മഹീയാൻ
ധാമ്നാ മമ പ്രതിനിധിത്വ മിയന്നു വാണീ
സാമ്നാ ഗുണപ്പതിനു പാൎപ്പതു മല്ലമെന്നൊ ൧൫-

നാരദൻ- ചിറിച്ചുംകൊണ്ടു ഇവിടുന്നും മണന്തല

നീലകണ്ഠനാണൊ

പര- എന്താണ സംശയം സുരഭിയായ ജനരഞ്ജിനിയെ സർവ്വദാപി ശിരസ്സിൽ വഹിച്ചുകൊണ്ടിരിക്കുന്ന ഞാൻ മണ്ടന്തല നീലകണ്ഠനാകയില്ലെ- അത്രമാത്ര മല്ല-

ആരോമലെന്നു കരുതി പ്രണയേന സാക്ഷാ
ന്നാരായണൻ സുമുഖി മൽപ്രിയ നൽപ്രമോദാൽ
ഓരോ സുവർണ്ണ മണിഭൂഷണ മൊത്തവണ്ണം
ധാരാളമായവളെയങ്ങണിയിപ്പതില്ലെ- ൯

നാരദൻ- സ്വാഗതം മൂപ്പര ശ്ലേഷ വിദ്യയില്ല-

പാർവ്വതി- ഭർത്താവെ നോമ്മാട ജനരഞ്ജിനിയെ ഒന്നു നല്ലവണ്ണം അനുഗ്രഹിക്കണെ.

പര- അങ്ങിനെ തന്നെ എന്നു കൈകൾ ഉയർത്തി

തത്ത്വദ്വസ്തു യഥാർത്ഥ ബോധ മധികാമോദം സദാ നൽകിടും കൃത്യാകൃത്യ വിവേക മെന്നിവകളാം മോക്ഷാപ്തി ഹേതുക്കളെ പ്രത്യേകം കൃപയാ കൊടുത്തു നിയതം നിശ്ശേഷ ലൊകത്തിനും പ്രീത്യാ വാഴ്ക വിചിത്ര കീർത്തി മതിയായാചന്ദ്രതാരം ഭുവി ൧൦

ഇനി പാർവ്വതി ഒന്നനുഗ്രഹിക്കു.

പാർവ്വതി-

സാമാന്യമട്ടിലധികം കുതുകം രസജ്ഞാ
സാമാജികേഷു സരസാ വചസാ വിധായ
സോമാതിശായി യശസാ ഭുവി വാഴവാനി
സ്സോമാവതം സഭഗവാൻതുണ ചെയ്യിട്ടുംതെ ൧൧

ഇനി നാരദന്റെ അനുഗ്രഹ മാവട്ടെ-

നാരദൻ- ഓ ഞാനും ഒന്നു അനുഗ്രഹിക്കാം

ഒട്ടും കൂസാത സാധാരണ ഗുണവചസാ ഭേദപാഥോധി തീരം തട്ടിപ്പൊട്ടിച്ചു ചാടും തിരയൊടു കലഹിച്ചങ്ങിനെ മങ്ങലെന്യെ ഉൾസ്സൂര്യാ വാണിടണം നിയനവധി ദിവസം ധാത്രിയിൽ ചാരുകീർത്ത്യാ മ

ട്ടാതെ കണ്ടു ചന്ദ്രപ്രഭയോടു സമരം ചെയ്യണം തയ്യലാളെ. ൨൨

പാൎവ്വതീ- ചിരിച്ചുംകൊണ്ടു നാരദാ അവരവരുടെ പ്രിയവസ്തുസിദ്ധിയെ അനുഗ്രഹിക്കുക അല്ലേ.

നാരദൻ- അതെ-കലഹംപോലെ രസകരമായ ഒരു പദാൎത്ഥം ലോകത്തിൽ വേറെ എന്താണ.

എല്ലാവരും അന്യോന്യം നോക്കി ചിരിക്കുന്നു.

പര- എല്ലാവരുടെ അനുഗ്രഹങ്ങളും വളരെ ഉചിതങ്ങളായിയിരിക്കുന്നു. ജനരംജിനി മേല്ക്കുമേൽ വിജയത്തെ പ്രാപിക്കും. സംശയമില്ല.

നാരദൻ- നിങ്ങളുടെ കൃപയാലിതു കൂടിഭവിക്കട്ടെ

ഭരതവാക്യം

സോയംഭൈമി മഹീപതി വ്വിജയതാം!

വൈദുഷ്യ പാണ്ഡിത്യശൊ

ഭൈശദ്ര്യാഢ്യതെ ന്നൂനിർഭ്രമദ

സൂന്മിത്ര യുഗ്മഞ്ചതൽ

ആകല്പം ജനരഞ്ജിനീവ സരസാ

സാഹിത്യ സാരാവലീ

സാമഞ്ജസ്യ പദാൎത്ഥസാന്ദ്ര വിപണി

വ്വിജ്ഞാന ചിന്താമണി ൨൩

എന്ന എല്ലാവരും പോയി

ജരംജിനീവിജയം

സമാപ്തം

........................................

